ശ്രീ

# മാടമഹീശശതകം

മണിപ്രവാളം.



കൊട്ടാരത്തിൽശങ്കുണ്ണി

ഉണ്ടാക്കിയതു്.

തൃശ്ശിവപേരൂർ

'ഭാരതവിലാസം' അച്ചുക്കൂടത്തിൽ

അച്ചടിപ്പിക്കപ്പെട്ടതു്.

൧൦൮൬.

ശ്രീ.

# മാടമഹീശശതകം.

---

ശ്രീമാടക്ഷ്മാപവംശാമലകലശമഹാം-
ഭോധിസംഭൂതനത്ര്യൽ-
ഭൂമാ സദ്വൃത്തരമ്യൻ സുധി സകലകലാ-
സാമൃതൻ സൽപ്രഥസ്സൻ
ധീമാൻ സർവ്വജ്ഞചൂഡാമണി ഗുണി സുമനോ-
വൃന്ദസംസേവ്യപാദൻ
ശ്രീമാൻ ശ്രീരാമരാജശേഖരനിഹ വിജയി-
ക്കുന്നിതുന്നിദ്രശോഭം. ൧

അപ്പാർത്ഥിവോത്തമചരിത്രമഹോ! കഥിപ്പാൻ
സർപ്പാധിപന്നുമെളുതല്ലതിനില്ല വാദം
ഇപ്പാവമെന്തു പുനരെങ്കിലുമല്പമാത്രം
ത്വൽപ്പാദഭക്തിയതുകൊണ്ടിഹ ചൊല്ലിടുന്നേൻ. ൨

മാലാർന്നിടാതെ പുകഴുന്നൊരു മാടധാത്രീ-
പാലാന്വവായമതി'ലംബ'യിതെന്നു പാരം
ചേലാർന്ന പേരൊടൊരു രാജ്ഞി ഭവിച്ചു മുന്നം
പാലാഴിയിൽസ്സുമുഖി പൂമകളെന്നപോലെ. ൩

ചേണാർന്നിടുന്ന കാവ്യനാടകരസാ-
ലങ്കാരപാണ്ഡിത്യവും
വീണാവാദനവിദ്യയിൽബ്ബഹുതരം
വർദ്ധിച്ച വൈദഗ്ദ്ധ്യവും

ഏണാക്ഷീമണി രാജകന്യക മനം
വാടാതെ നേടിസ്സുഖം
വാണാളാത്മഗൃഹത്തിലെത്തലണവും
കൂടാതെ കൂട്ടം മുദാ. ൪

ഭഞ്ജിക്കാത്ത മുദാ പിതാക്കളതുൾക്കൊ ചെ-
യ്യോരാമനാപ്പരിനാൽ-
'കുഞ്ഞിക്കാവി'തി വിശ്വവിശ്രുതമതാം
പേരാർന്നോരാ രാജ്ഞിയെ
രഞ്ജിച്ചങ്ങനെ 'കൂടലാറ്റുപുറ'മാം
നമ്പൂതിരിപ്പാടഹോ!
നെഞ്ചിൽ പ്രേമരസം കലർന്നു സരസം
തൃത്താലി ചാർത്തീടിനാൻ. ൫

ചേലാർന്നായിരമൊത്ത കൊല്ലമിരുപ-
ത്തെട്ടിൽധനുസ്സിൽപ്പതി-
ന്നാലാന്തിയതി നാട്ടുകാർക്കുടയ സൽ-
പുണ്യങ്ങൾ ചേർന്നങ്ങനെ
ബാലാകാരതയാർന്നു പോലെ വിലസും
നൽപ്പുള്ള നൽപ്പുത്രനൊ-
ന്നാലാവണ്യപയോധികൾക്കഴകിനോ-
ട്ടുണ്ടായി കണ്ണോതരം. ൬

ഉണ്ടായി നൽബാലകനെന്നു കേൾക്കയാ-
ലുണ്ടായ മോദത്തൊടു മാടഭൂപൻ
കൊണ്ടാടിയേറ്റം ധരണീസുരേന്ദ്രരെ-
ക്കൊണ്ടാശു ചെയ്യിച്ചിതു ജാതകർമ്മം. ൭

പേരാർന്ന മാടധരണീശ്വരനന്നു മോദ-
ഭാരാന്വിതാ ദ്വിജവരാദിജനത്തിനെല്ലാം
ധാരാളമായ്ത്തിലജധാന്യധനാദിദാനം
പാരാതെ ചെയ്തു പരിതുഷ്ടി പരം വളർത്തി. ൮

തന്മാനസത്തിലതികൌതുകഭാരമാൎന്ന
സന്മാനനീയമതി മാടമഹീമണാളൻ
നിൎമ്മായമാകി പുനരാശ്ശിശുവിന്നു 'രാമ-
വൎമ്മാ'വിതെന്നു തിരുനാമമനല്പമോദാൽ. ൯

ആ ബാലകന്റെ തനുകാന്തി പരം നിരീക്ഷി-
ച്ചാബാലവൃദ്ധമുള്ളവാറ ജനങ്ങളെല്ലാം
ശ്രീബാലകൃഷ്ണമഹിതദ്യുതി കണ്ടു മുന്നാം
ഗോപാലരെന്നവിധമന്നു തെളിഞ്ഞു പാരം. ൧൦

തെളിവൊടു നിജപുത്രാസ്യേന്ദുസന്ദൎശനത്താ-
ലിളകിന ഹൃദയാനന്ദാബ്ധിവീചീകദംബം
വെളിയിലിഹ വഴിഞ്ഞീടുന്ന മട്ടാണു ബാഷ്പ-
പ്രളയനിരയിലന്നാ പ്രാജ്ഞയാം രാജ്ഞി മുങ്ങി. ൧൧

തനയവദനരാകാചന്ദ്രസൽക്കാന്തിമൂലം
ജനകഹൃദയമാകും ചന്ദ്രകാന്തം നിതാന്തം
ഘനതരമലിഞ്ഞിട്ടക്ഷിമാൎഗ്ഗേണ പാഞ്ഞ-
ങ്ങനവരതമൊലിച്ചു ഹൎഷബാഷ്പച്ഛലേന. ൧൨

അക്ഷീണപ്രഭമാത്മജാസ്യവിധു ശോ-
    ഭിക്കെപ്പിതാക്കൾക്കെഴു-
ന്നക്ഷിദ്വന്ദ്വചകോരയുഗ്മമതുലം
    മുത്താൎന്നതൊന്നദ്ഭുതാൽ
ലക്ഷ്മീവതാമെഴുന്നൊരാസ്യപകമാ-
    താസ്യേന്ദുഭാസ്സഞ്ജസാ
ലക്ഷിച്ചാസ്യസരോജഹാസമുളവായ്
    ലോകൎക്കതാണത്ഭുതം. ൧൩

ബാലചന്ദ്രനതുപോലെ ധരിത്രീ-
പാലബാലനഴകോടനുവേലം

മാലകന്നു ജനമോദമൊടൊത്ത-
കാലമങ്ങനെ വളൎന്നുതുടങ്ങി. ൧൫

മട്ടൊത്ത മന്ദഹസിതം തെളിവോടു, മുല്ല-
മൊട്ടൊത്ത നല്ല രദനാങ്കുരജാലമപ്പോൾ
ഒട്ടൊട്ടു കാട്ടിയഴകോടു ചൊരിഞ്ഞു ലോക-
മൊട്ടൊക്കെ മുക്കി കുതുകാംബുധിയിൽക്കുമാരൻ. ൧൬

മുത്താദരേണ പണിയും ചെറുമന്ദകാന്തി-
യൊത്താ മൃദുസ്മിതമെഴും തനയാനനാബ്ജം
തത്താതനും ജനനിയും സതതം നിരീക്ഷി-
ച്ചുൾത്താരിലാണ്ടൊരു കുതൂഹലമെന്തു ചൊല്വൂ?

തൻകണ്ണിണക്കമൃതമാം മൃദുമന്ദഹാസം
തങ്ങുന്ന ചാരുവദനാബ്ജമെഴും സുതന്റെ
തങ്കത്തിനൊത്ത തനുവങ്ങനെ കണ്ടുകണ്ടാ-
ത്തിങ്കൾപ്രസന്നമുഖി രാജ്ഞി വസിച്ചു മോദാൽ. ൧൭

ഉന്നതമോദാൽ മാതുല-
മന്നവനാബ്ബാലകന്നു മുറപോലെ
അന്നപ്രാശനവിധിയും
ഖിന്നതയെന്യേ നടത്തി നലമോടെ. ൧൮

കാന്തിപ്രവാഹമതിലാണ്ടു കമഴ്ന്നുവീണു
നീന്തിത്തുടങ്ങി പുനരാ നരപാലബാലൻ
ഏന്തീട്ടുമുന്നതകുതൂഹലസിന്ധുവിങ്കൽ-
പ്പൂന്തിങ്കൾനേർവദന രാജ്ഞിയുമപ്രകാരം. ൧൯

മുട്ടുകുത്തി മുഹുരങ്ങനെ മോദാ-
ലൊട്ടുനാളഥ നടന്നു കുമാരൻ
ഒട്ടുമാ നട മനസ്സിനു പറ്റാ-
ഞ്ഞിട്ടു പിന്നെയെഴുന്നേറ്റു പതുക്കെ. ൨൦

പിച്ചനിന്നഴകിൽച്ചില പാദം
വെച്ചുമൊട്ടഥ പതിച്ചുമെണീറവം
കൊച്ചുബാലകനരച്ചു പദം ത-
ന്നിച്ഛപോലഥ നടന്നുതുടങ്ങി. ൨൩

കൊഞ്ചിയങ്ങു ചില വാക്കു പറഞ്ഞും
പൊഞ്ചിലമ്പുകൾ കിലുക്കി നടന്നും
അഞ്ചിതാംഗനവനീശ്വരബാലൻ
നെഞ്ചിലേറി കളുകാ നിഖിലക്ഷം. ൨൪

ചേലാർന്നു ചേർന്നു ചില കൂട്ടരൊടൊത്തുകൂടി
ലീലാവിധങ്ങൾ പുനരങ്ങു തുടങ്ങി ബാലൻ
മാലാകെ വിട്ടു പരമായവ കണ്ടുകണ്ടു
നീലാരവിന്ദമിഴി രാജ്ഞി മയങ്ങി മോദാൽ. ൨൫

കൊഴുത്ത മോദേന വളർന്നു ബാലൻ
മുഴുത്തു കൌമാരദശാപ്തനായി
തഴത്തൊരാ രാജകുമാരനെപ്പി-
ന്നെഴുത്തിനക്കാലമിരുത്തി മോദാൽ. ൨൬

ഭൂവിൽ 'പ്പാലപ്പുറത്താം പുതിയിട'മതിലു-
ണ്ടായ സർവ്വജ്ഞവര്യൻ
'ഗോവിന്ദൻനമ്പിയാര'ങ്ങനെ നൃപഗുരുവാ-
യത്ര വർത്തിച്ചിരുന്നു
ആ വിദ്വാനിക്കുമാരന്നൊരു ഗുരുവരനാ-
യാദ്യമേയുദ്യമിച്ചു-
ങ്ങാവിർമ്മോദം പഠിപ്പിച്ചിതു ലിപി മുതലോ-
രോന്നുടൻ മന്ദമെന്യേ. ൨൭

മുന്നേ 'ഋഷികളെത്തു'ള്ളോരു ഗുണനിധിയാ-
കുന്ന 'കുഞ്ഞുണ്ണിനമ്പ്യാ-
രെ'ന്നോരാൾ കേൾവികേട്ടുള്ളൊരു സുപഗുരുവും
ഹന്ത! രാജാന്തികത്തിൽ
നന്ദ്യാ വർത്തിച്ചിരുന്നു നലമൊടു പുനരാ-
വൻപനാം നമ്പിയാരും
ചെന്നാശ്ശാലന്നു വേണ്ടുന്നവ സപദി പഠി-
പ്പിച്ചു തന്നിച്ഛപോലെ. ൰൩

മുഗ്ദ്ധാദ്യപാഠം മുതൽക്കത്രേ കാവ്യം
വരെക്കും പഠിപ്പിച്ചിതപ്പാണിഘന്മാർ
ഗുരുക്കൾക്കു മോദം കുരുക്കും വിധത്തിൽ-
ത്തരുക്കെന്നതെല്ലാം പഠിച്ചാൻ കുമാരൻ. ൰൪

ഉത്തരഘോഷമാടപ്പോടും
തിരുമാടമ്പും കഴിഞ്ഞു, പിന്നീടും
വിരുതൻ രാജകുമാരൻ
പുരുമോദാൽത്താൻ തുടങ്ങി തൻ പഠനം. ൰൫

ശ്രീശേഷാംശാൽ ഭവിച്ചീടിന വിധമധികം
വൻപനാം 'കുംഭകോണം
ശ്രീശേഷാചാര്യരെ'ത്താനഥ നിജഗുരുവാ-
ക്കിച്ചുടൻ കൊച്ചുഭൂപൻ
മോദം പാരാതെ താൻ സംഗ്രഹമതുമുതൽ നി-
സ്സൂക്ഷ്മമായ്ത്തർക്കശാസ്ത്രം
ക്ലേശം ലേശം പെടാതങ്ങനെ ഝടിതി പഠി-
ച്ചീടിനാൻ പ്രൗഢശീലൻ. ൰൬

ഉദാരനാമഗ്ഗുരുവിങ്കൽനിന്നഹോ!
'ഗദാധരീയം'വരെയാക്കുമാരകൻ
മുദാ പഠിച്ചാനഥ തർക്കമാകെയും
തദാ പരം തീർത്തിതു തർക്കവും ക്ഷണം. ൰൭

സൽഗുണനിധിയാകുന്നോ-
രഗ്ഗുരുവോടാ നൃപാലബാലനുടൻ
വെക്കം വ്യാകരണത്തിൽ-
ത്തക്കം പോലെ പഠിച്ചു് 'കൌമുദിയും'. ൩൧

'കൂടല്ലൂരുമനയ്ക്കലാരെന്നൊരു മഹാൻ
'കുഞ്ഞുണ്ണി നമ്പൂതിരി-
പ്പാട'ല്ലാതിനിയന്യനെന്നുടെ ഗുരു-
സ്ഥാനം വഹിച്ചീടുവാൻ
പാടില്ലാ ദൃഢ'മെന്നുറച്ചു പുനരാ-
ബ്ഭൂപാലബാലൻ മുദാ
നാടെല്ലാം പുകഴും 'മനോരമ' പഠി-
ച്ചാൻ തത്സമീപത്തു താൻ. ൩൨

വൻപേറീടും കുമാരന്നുടനെയൊരു കടുത്താം
ബുദ്ധിവൈശദ്ധ്യമൂലം
തൻപേരിന്നോരമുണ്ടാം കവിനിയിവിടെ-
പ്പാക്കിലൊന്നോത്തു ധീമാൻ
നമ്പൂരിപ്പാടു പിന്നെ ക്ഷിതിതലമുടനേ
വിട്ടഹോ! പുഷ്ടമോദം
സമ്പൂരിച്ചുള്ള സൌഖ്യത്തൊടുമമരപുരം
പൂകിനാൻ വേഗമോടേ. ൩൩

പിന്നീടാഗ്ഗുരുവിന്റെ ശിഷ്യനിവഹാ-
പീഢോരുവൈദുഷ്യമായ്
മിന്നീടുന്നൊരു 'രെടപ്പലാ'ഖ്യ കലരും
വൻപാൺ നമ്പൂരിതാൻ
വന്നീടാതെന്നൊരു ബാലകന്റെ ഗുരുവാ-
ഗ്ഗത്തിച്ചു ബുദ്ധിക്ഷയം
വന്നീടാതഥ 'ശേഖരാ'ദി പലതും
കെല്പിൽപ്പഠിപ്പിച്ചതേ. ൩൪

ഇന്നും കോവിലകത്തു കോവിദവര-
ശ്രേണിക്കു മാണിക്യമായ്
മിന്നും സൽഗ്ഗുണനാം ദ്വിജേന്ദ്രമണിതൻ-
വിദ്വത്താവൃത്താദികൾ
ഒന്നും ഞാൻ പറയാതെ തന്നെയറിയാ-
മെല്ലാർക്കു,മുല്ലാസമാ-
ർന്നിന്നും വാണരുളട്ടെ ഭൂപഗുരുവാ
സ്ഥാനത്തു മാനാഢ്യത്തോടും. ൧൪

ശ്രദ്ധിച്ചു ശാസ്ത്രമളവററ പഠിക്കകൊണ്ടും
ബുദ്ധിപ്രഭാവമതുകൊണ്ടുമഹോ! വിശേഷാൽ
വർദ്ധിച്ച വൈദുഷിവശാൽ ബുധവശ്യഭാവം
സിദ്ധിച്ചു സൽപടുതയൊത്തു വിളങ്ങി ബാലൻ. ൧൫

ഫ്രഞ്ചുഭാഷമുതലായതിലും ഗീ-
ർവ്വാണഭാഷയതിലെന്നതുപോലെ
ചേണണഞ്ഞ നൃപതീന്ദ്രകുമാരൻ
ക്ഷീണമററ പൃഥുനൈപുണി നേടി. ൧൬

ഇതി പലപലഭാഷാഭേദവൈദഗ്ദ്ധ്യമാർന്നും
ധൃതിയൊടഖിലശാസ്ത്രാംഭോധിപാരം കടന്നും
ക്ഷിതിരമണകുമാരൻ ഹന്ത! സർവ്വജ്ഞനായി-
ട്ടതിപുകഴൊടു വാണാൻ ഭോജരാജോപമാനൻ. ൧൭

ഭുവനം നിറഞ്ഞു കവിയുന്ന കീർത്തിയും
നവയൗവനത്തിനുളവായ പൂർത്തിയും
യുവരാജപട്ടമതിനുള്ളവസ്ഥയും
ജവമോടു പൂണ്ടഥ വസിച്ചു ഭാഗ്യവാൻ. ൧൮

എല്ലാരല്ലോഴമട്ടത്തു പാർവ്വതി വസി-
ച്ചീടാതിരുന്നീടുകിൽ-
തെല്ലാഹന്ത! ഭവിച്ചുപോം കുറവു തൻ-
സർവ്വജ്ഞതയ്ക്കന്നുടൻ

ചൊല്ലാളും യുവരാജമൌലി മതിമാ-
നുൾത്താരിലൊത്താശു താ-
നുല്ലാസത്തൊടു പാർവ്വതീപരിണയം
ചെയ്യാൻ സകൗതൂഹലം. ൪൦

അനഘതയൊടുകൂടിബ്ബുദ്ധതുലാൽബ്ബുദ്ധതയായി-
ജ്ജനകനധികമായുൾപ്രീതിയും ഖ്യാതിയും താൻ
അനവരതമുദിപ്പിച്ചോരു തൻ ജായയോടൊ-
ത്തനുദിനമഥ വാണാൻ കോമളൻ രാമദേവൻ. ൪൧

ശ്രീരാമനും യുവനരേശ്വരനും സ്വകാന്താ-
മാരോർക്കുകിൽ ക്ഷിതിജമാരതിനില്ല വാദം
എന്നാലുമേകയുടെ താതനഹോ! വിദേഹ-
നന്യക്കു താതനഴകാർന്ന സുദേഹനല്ലോ. ൪൨

സമ്പന്നനാം യുവനൃപൻ പുനരാശു ശിഷ്യ-
സമ്പത്തനല്പമുളവാകണമെന്നുറച്ചു
തൻപത്തനങ്ങളെ പലരേയുമഹോ! സ്വവിദ്യാ-
സമ്പത്തുകൊണ്ടു പരിപൂർണ്ണരതാക്കി ധീമാൻ. ൪൩

അൻപാർന്നൊരാ നൃപതി നൾകിയ വിദ്യയാകും
സമ്പാദ്യമാർന്നു പലരും ബഹുധന്യരായി
വൻപാർന്ന ധീരമതി തൽപ്രിയഭാഗിനേയൻ
മുൻപാർന്നിതായവരിലുന്നതബുദ്ധിശക്ത്യാ. ൪൪

ബീയേജയിച്ചു ബഹുവിശ്രുതനായിദാനീം
ശ്രീയോടമാർന്നരിയ പണ്ഡിതമൌലിയായി
ആ യോഗ്യനങ്ങു വിലസുന്നിതു, തത്സമാന-
നായോരു ചാരുമതിയാരിഹ പാരിടത്തിൽ? ൪൫

അബ്ഭാഗിനേയഗുണമോർത്തതിതുഷ്ടിയോടും
നല്പൂർണ്ണചന്ദ്രമുഖിയാം നിജകാന്തയോടും
ഇപ്പാരിടത്തിൽ നിറവാർന്നതകീർത്തിയോടും
സൽഭാഗധേയനിധി വാണു യുവക്ഷിതീന്ദ്രൻ. ൪൩

കൊല്ലത്തിൽക്കൊല്ലമൊരായിരത്തൊടെഴുപ-
ത്തൊന്നിൽക്കടന്നാദ്യമേ
മേളിച്ചീടിന ചിങ്ങമാസമിരുപ-
ത്തേഴാം ദിനേ ശോഭനേ
നാളീകേക്ഷണഭക്തനാം യുവനൃപൻ
മൂപ്പാർന്നു കെല്പോടു ഭൂ-
വാളീടാൻ വിധിപോലെ ചെയ്തു ശുഭമാം
സിംഹാസനാരോഹണം. ൪൪

അവനിപനുടെ കേമം വിട്ടുപട്ടാഭിഷേകോ-
ത്സവമതിനുടെ ഘോഷം വിസ്തരിച്ചൊന്നു ചൊൽവാൻ
ഇവനിഹ മതിയാകില്ലെന്നതല്ലിന്നു പാർത്താൽ
ശിവശിവ! വിരുതേറും ശേഷനും ശേഷി പോരാ. ൪൫

ഇന്നേവരം ശ്രീരാമഭൂമീശചരണമഥ സരസം
പ്രാജ്യമാം രാജ്യകാര്യം
പാരം ഭംഗ്യാ നടത്തീടണമിതി മനസാ
താനുറച്ചൂനമെന്ന്യേ
ആരംഭിച്ചാൻ മുഖ്യങ്ങളെ സപദി പരി-
ഷ്ക്കാരമോരോന്നതെല്ലാം
നേരംപോകല്ല ചൊല്ലുന്നതിനിഹ വിരുതും
നേരവും പോരഹോ! മേ. ൪൬

ദിക്കൊക്കെക്കേൾവികേട്ടുള്ളൊരു നയനിധിയാം
രാജഗോപാലകാചാ-
രിക്കാത്തീട്ടൂരമേകി ക്ഷിതിവരനുടനേ
ഹന്ത! തൻ മന്ത്രിയാക്കി

ഉൾക്കാളും മോദമോടാ മഹിതതരമഹാ-
മാത്യനോടൊത്തു പിന്നെ-
സ്സക്കാർകാര്യങ്ങളും നോക്കിസ്സകലമപി നട-
ത്തീടിനാനാടലെന്യേ. ൬൭

അക്കാലം മുതലാ നൃപന്നുടെ നയോ-
പായപ്രയോഗങ്ങളാൽ
ദുഷ്ടാളും ഖലരക്രമങ്ങളഖിലം
പൊട്ടുന്ന വിട്ടൂഴിയിൽ
കൈക്കൂലിക്കു കൊതിച്ചിടും കടിലരാം
സക്കാർപണിക്കാക്കമേ-
ങ്ങൽക്കുലോൽക്കടഭീതി ചേർത്തതിനു കൈ
പൊക്കാതെയാക്കീ നൃപൻ. ൬൮

ശ്രീരാമക്ഷിതിപാലകൻ ധരണിയേ-
ക്കാത്തത്ര പാർത്തീടവേ
പാരാതെ ഖരദൂഷണാദികൾ നശി-
ച്ചുൾത്താരിൽ മുത്താന്നഹോ!
പാരിക്കും സുമനോഗണങ്ങൾ സുഖമാ-
സ്വത്തിച്ചതെന്തത്ഭുതം?
പാരിൽ പുണ്യജനങ്ങളന്നു നിതരാം
വർദ്ധിച്ചതാണത്ഭുതം. ൬൯

ഇപ്പാരിടത്തിലഖിലം പുകഴും രവന്യൂ-
ഡിപ്പാർട്ടുമെണ്ടിലുളവാറ കുഴപ്പമെല്ലാം
അപ്പാർത്ഥിവൻ സപദി തീർത്തു പരിഷ്കരിച്ചു
കെല്പാന്നിടും പുതിയചട്ടവുമേർപ്പെടുത്തി. ൭൰

ഭുവിൽപ്പാരം പുകഴും
സിവിൽക്കോട്ടിന്നെഴുന്ന ചട്ടമതും
ആ വിശ്രുതൻ ഭൂമീശപര-
നാവിർമ്മോദം പരിഷ്കരിച്ചുതരാം. ൭൧

പൊരുട്ടുന്നഥ താൻ ക്രിമിനൽ-
ച്ചട്ടവുമെല്ലാം പുതുക്കി നന്നാക്കി
ധൃഷ്ടതയോടു നടത്തി-
ക്കഷ്ടതയാരാക്കോട്ടിനും നൃപൻ തീൎത്തു. ൩൩

വിദ്യാഭ്യാസം നാട്ടിലെല്ലാം വളൎത്താൻ
ഹൃദ്യാലോചിച്ചാരോൽ വേണ്ടതെല്ലാം
ഹൃദ്യാകാരൻ മന്നവൻ ചെയ്തു പിന്നി-
ടദ്യാപ്യൎത്ഥം തത്ര നാംകുന്നു വിജ്ഞൻ. ൩൪

ദേവസ്വമാം വക, പരം വഴിപോകരാം ദ്രു-
ദേവരക്ഷണ വഴിയ്ക്കിവ രണ്ടുമൊപ്പം
ദേവാധിനാഥസമനാം നൃപമൗലിവേഗാ-
ദേവാത്ര വേണ്ടവിധമങ്ങു പരിഷ്കരിച്ചു. ൩൫

അഞ്ചൽത്തഞ്ചലുമിഞ്ചിനീയരഥ പോ-
ലീസ്സും റജിസ്ട്രേഷനും
സഞ്ചായം പുനരാശുപത്രികൾ കലാൽ
ചുങ്കങ്ങളെന്നീവിധം
പഞ്ചം വിട്ടിയലും വകുപ്പുകളശേ-
ഷം പാൎത്തു പേൎത്തും പരം
തഞ്ചം പൂണ്ടു പരിഷ്കരിച്ചു മതിമാൻ
ശ്രീമാടഭൂമീശ്വരൻ. ൩൬

അപ്പോൾ ഭാരതചക്രവൎത്തിനിയതായ്
വൎത്തിച്ച വിക്ടോറിയതൻ-
കെല്പോടൊടൊത്താൎജ്ജൂബിലിമഹാമഹോ!
കൊണ്ടാടി വേണ്ടും വിധം
ചൊല്പൊങ്ങും പല ഘോഷമൊക്കയുമതി-
ന്നൻപോടു തൻ ഭൂവിലും
നല്പോടന്നു നടത്തിനാൻ നയമെഴും
ധീമാൻ ക്ഷമാനായകൻ. ൩൭

മന്നെല്ലാം പുകഴാന്ന മാടധരണീ-
മാഹാത്മ്യമാഹാ! ശ്രവി-
ച്ചുന്നുല്ലാസമിയന്നുടൻ ഗവർണരാ-
യ്വൈസ്രോയി കഴ്സൻപ്രഭു
എന്നെല്ലാവരുമത്ര വന്നിതവരെ-
ച്ചിരക്കന്നു കൈക്കൊണ്ടുതാ-
നെന്നല്ലാത്തു നൃപാലമൌലി ബഹുമാ-
നിച്ചങ്ങയച്ചീടിനാൻ. ൯൦

നന്ദ്യാ നീതി പിഴച്ചിടാതിഹ ഭരി-
ച്ചീടുന്ന നാടെന്നു ക-
ണ്ടന്നാ മാന്യരശേഷരും ബഹുതരം
മുത്താർന്നു പൃത്ഥ്വീന്ദ്രനെ
നന്നായിട്ടു പുകഴ്ത്തി 'നീതിയറിവാ-
നിബ്ഭൂവിലിബ്ഭൂപനോ-
ടിന്നാരും കിടയില്ലി'യെന്നു മരുളി-
ച്ചൊണ്ടാത്തു കൊണ്ടാടിനാർ. ൯൧

ഈടാന്നീട്ടും പഴയ നിയമങ്ങൾക്കഹോ! നീക്കമേതും
കൂടാതെവാം പുതുതരപരിഷ്കാരമൊട്ടേറെയേററി
നാടാകെത്താൻ നലമൊടു ഭരിച്ചീടവേയിടെഴുന്നോ-
രേടാകൂടം ചിലതു നൃവരന്നപ്പൊളുങ്ങതവിച്ചു. ൯൨

ഓരായിരത്തെഴുപതിൽപ്പുനരഞ്ചു ചേന്ന-
ള്ളോരാണ്ടിലാത്തസഹജൻ ഗുണവാൻ സതീത്ഥ്യൻ
പേരാന്ന തൽക്കുലശാംബുധികാമജാതൻ
പാരാതെ പുക്കിതു ദിവം യുവഭൂമണാളൻ. ൯൩

അച്ഛന്നാം വേദവാരാന്നിധിയുടെ മറുതീ-
രത്തിലങ്ങെത്തി വാണോ-
രച്ഛന്നമ്പൂതിരിപ്പാടമരവരപുരം
പുക്ക പാപ്പ്രാക്കി പണ്ടേ

‘ഇച്ഛന്നാടാണ്ടു’വാഴും സുഖമിതി കരുതീ-
ട്ടംബയാം രാജ്ഞിതാനും
സ്വച്ഛന്ദം പുക്ക പിന്നെസ്സുരപുരമതിനാൽ-
ത്തമ്പുരാനമ്പരന്നു. ൬൪

സംഗീതവാരിധി സഹോദരി മുന്നമേ മാ-
തംഗീമനോജ്ഞതര‘ഗാമിനിയാണ്ടു’ നാകം
തുംഗപ്രഭാവനവനീശ്വരനന്നുമേവം
തിങ്ങും വിഷാദമകതാരിലുദിച്ചതില്ല. ൬൫

‘എല്ലാമീശ്വരകല്പിതങ്ങളവയെ
നീക്കാനുമൊക്കുമൊന്നാലി-
ന്നില്ലാരും ഭുവ’മെന്നുറച്ചു പുനരാ
വിദ്വാൻ ധരിത്രീധവൻ
വല്ലാതാർന്ന വിഷാദമൊക്കെയകമേ
ചിക്കെന്നൊതുക്കിത്തെളി-
ഞ്ഞുല്ലാസാൽജ്ജനയിത്രിതന്നപരകൃ-
ത്യത്തെ നടത്തീടിനാൻ. ൬൬

ചേലാർന്നീടിന മുഖ്യമന്ത്രി മതിമാൻ
പേരാർന്ന പീ. രാജഗോ-
പാലാചാര്യവർകൾക്കു നിശ്ചിതമതാ-
യുള്ളോരു കാലാവധി
നാലഞ്ചാണ്ടിടകൊണ്ടു തീർന്നതുവശാൽ
ലോകരാം ധ്വരജ്ഞപ്പോളാ-
വേലയ്ക്കങ്ങനുവാദമേകി നൃപനാ-
ന്നാട്ടിങ്ങതാക്കീടിനാൻ. ൬൭

ദീക്ഷിച്ചിരുന്നിഹ ലഭിച്ചൊരു മന്ത്രിയും താൻ
ദീക്ഷിച്ചിരുന്നളവിലങ്ങു ഗമിക്കമൂലം
ഭക്ഷിച്ചു തൻ സചിവനാം ധുരയൊന്നു പിന്നെ-
സ്സൂക്ഷിച്ചു ചെയ്തു നിഖിലം നിജരാജ്യകാര്യം. ൬൮

ഒരുകൊല്ലം മുഴുവനമ-
ങ്ങൊരുതരക്കേട്യാ മുറജപം ദീക്ഷിച്ച്,
തിരുമാസം പൊടിപൊടിയായ്
നിരുപമഘോഷം നടത്തിനാൻ നൃവരൻ. ൯

ലാക്കിനൊടൊത്തു ദിവാൻപണി
ലോക്കിഹ മോദാൽ മുഴുക്കെയൊരുകൊല്ലം
നോക്കിയ ശേഷം മുൻസ്ഥിതി-
യാക്കിയയാളെയയച്ചു നൃപതീന്ദ്രൻ. ൧൦

കേമനായുള്ള പട്ടാഭിരാമനാമൊരു രായരെ
ശ്രീമാടഭൂമിപൻ പിന്നെ സ്വാമാത്യവരനാക്കിനാൻ.

ആ മന്ത്രിവര്യനൊടുമൊത്തഥ രാജ്യകാര്യം
കേമത്തനിച്ഛിഹ നടത്തി നരാധിനാഥൻ
ക്ഷാമത്തിനുമണയാതെ മഹീതലത്തിൽ
ക്ഷേമത്തെഴച്ചു നിതരാം പുനരർദ്ധരായാം. ൧൧

മണ്ടിനടന്നു വലഞ്ഞിട്ടുവോർക്കും-
ത്തണ്ടിലെഴുന്നൊരു താപമൊഴിപ്പാൻ
പണ്ടിവിടത്തിൽ വരാത്തൊരു നൽത്തീ-
വണ്ടിയതിങ്ങു വരുത്തി നരേന്ദ്രൻ. ൧൨

പിന്നെയും പല പരിഷ്കൃതി രാജ്യ-
ത്തുന്നതിക്കുതകിടുംപടിയെല്ലാം
സന്നയത്തൊടു നടത്തി മുറയ്ക്കാ
മന്നവൻ സുഖമൊടൊത്തു വസിച്ചാൻ. ൧൩

മങ്ങാതക്കാലമേ താൻ പിതൃജനഗതിയു-
ണ്ടാക്കുവാൻ ലാക്ക നോക്കി-
ഗ്ഗംഗാസ്നാനം ഗയാശ്രാദ്ധവുമഴകിൽ നട-
ത്തീടുവാനുദ്ധമോദം

ഇംഗാത്മാവാം നരേന്ദ്രൻ നിജമനസി വിചാ-
രിച്ചു കല്പിച്ചു വേഗാൽ
ഭാഗാപേതം രാഷ്ട്രങ്ങളഖിലവുമഥ കൂ-
ട്ടിച്ചു വട്ടങ്ങളും താൻ. ൰൭

അപ്പോൾ ഡൽഹിയിൽവെച്ചു സപ്തമനതാ-
മെഡ്വർഡ്മ്മഹാരാട്ടതൻ-
നല്പാരൊടൊത്ത കിരീടധാരണമഹാ
തോഷേണ ഘോഷിക്കുവാൻ
ഇപ്പാരിങ്കലെഴുന്ന ഭൂപതികള-
ങ്ങെപ്പേരുമെത്തേണ്ടതായ്
കെല്പാർന്നീടിന കല്പനക്കുറിയതും
വന്നെത്തി മന്ദേതരം. ൰൮

'നന്നായീ രണ്ടു കാര്യങ്ങളുമഴകിനൊടീ
യാത്രയാൽത്തീർത്തുകൊള്ളാ'-
മെന്നായുൾത്താരിലോർത്തിട്ടുടനതതരസൽ-
ഭക്തിസംയുക്തനായി,
ചെന്നാപ്പൂർണ്ണത്രയീശൻ തിരുവടിയുടെ ഇ-
ക്കാലിതകാലമേററം
നന്ദ്യാ വന്ദിച്ചു കൂപ്പിപ്പുനരപി നിതരാം
വാഴ്ത്തിനാൻ പാർത്ഥിവേന്ദ്രൻ. ൰൯

'സ്വാമിൻ! കാരുണ്യസിന്ധോ! സതതമലിവൊടീ
യാത്രയിൽക്കാത്തു മാം ഞാൻ
കാമിക്കും കാര്യമെല്ലാം കനിവൊടു നിറവേ-
റ്റിക്കണേ ചക്രപാണേ!
ഭൂമിത്തട്ടിങ്കലുള്ളെൻ പ്രജകളെയഖിലം
പൂർണ്ണകാരുണ്യസാര-
ശ്രീ മിന്നീടും കടാക്ഷാഞ്ചലമതിനകമേ
ചേർത്തു നീ കാത്തുകൊൾക'. ൨൰

എന്നാരൊന്നോതിയർത്ഥിച്ചഥ സപദി മഹാ-
ഭാഗനാം ഭാഗിനേയൻ-
തന്നൊടും തൻസഗർഭ്യന്നൊടുമരിയ മഹ
മാതൃഭൃത്യാദിയോടും
മന്നാർമന്നൻ പുറപ്പെട്ടഴകെഴുമുഷസി നാ-
ഗരങ്ങളും പുകഴ ഗവ്വൻ-
മെന്നാലത്യുപചാരം തെളിവിനൊടു നമി-
ച്ചാസ്ഥയാ യാത്രയായാൻ. ൬൯

പാട്ടിൽപ്പെട്ടവരൊത്തു ചേർന്നു നൃവരൻ
തീവണ്ടിയേറീട്ടു തൻ-
നാട്ടിൽപ്പെട്ടൊരിടങ്ങളല്ല ചെറു പ-
ണ്ണങ്ങളും കടന്നങ്ങസൗ
കാട്ട്പ്പാടിയുമാത്തൂർ തിരുപ്പതിയതും
ശ്രീരംഗഭദ്രാദിയും
കോട്ടപ്പാടു പെടാതെ കണ്ടു സരസം
പൂനായുമൂനാം വിനാ. ൭൦

ബൊമ്പായ്പ്പട്ടണമാത്തു പുകഴ സകലം
വീക്ഷിച്ചു ദാക്ഷിണ്യവാൻ
തൻപാർശ്വത്തിലണഞ്ഞ ശാസ്ത്രികളെ മാ-
നിച്ചങ്ങയച്ചിട്ടുടൻ
കമ്പാശങ്ക വെടിഞ്ഞു നാസികയിലും
കെല്പിൽജ്ജബൽപ്പൂരിലും
വൻപാർന്നോരു നൃപൻ പ്രയാഗയതിലും
ചെന്നെത്തി പിന്നെത്തദാ. ൭൧

ഒന്നിച്ചേവരുമൊത്തു ചേർന്നു പുനരാ-
ത്തൂകാശി പുക്കാത്തു താൻ
നന്ദിച്ചൻപൊടു ചെയ്തു ഗംഗയിലുടൻ
സ്നാനാദി ദാനാദികാ

കുന്നിച്ചീടിന ഭക്തിയോടു സഹിതം
    ശ്രീവിശ്വനാഥാംഘ്രിയും
വന്ദിച്ചീടിന പാൎത്ഥിവോത്തമനെഴും
    പുണ്യങ്ങളെണ്ണാവതോ? വൃ.

തിണ്ണം പ്രാപിച്ചു ഭൂപൻ ഗയയതിലധിക
    ശ്രദ്ധയാ ശ്രാദ്ധമപ്പോ-
ളെണ്ണം വിട്ടുള്ള ദാനാദികളൊടുമുടനാ-
    നൂട്ടിനാൻ കോട്ടമെന്യേ
സ്വൎണ്ണം, വസ്ത്രം, പണം, ഗോവു, ശനമിതുകളു-
    മന്തമാറന്തണൎക്കും
പുണ്യം കൊണ്ടന്നുയൎത്തിപ്പിതൃഗണമതിനാം
    ചേൎത്തു താൻ തീൎത്ഥസൌഖ്യം. വൃ.

തത്രത്തിൽത്തത്ര പാൎത്തു ചില ദിനമഥ പോയ്
    മന്നവൻ മന്ദമെന്യേ
കൎത്താവാം ജഗന്നാഥവുമഴകെഴു മ-
    മ്പാടിയും മോടിയോടേ
പൂവല്ലാസേന വൃന്ദാവനമഥ യമുനാ-
    തീൎത്ഥമാഗ്രാം മുതൽക്കാ-
ട്ടികെല്ലാം കണ്ടു ഡൽഹീപുരമതിലുടനാ-
    ണെത്തിനാൻ ചിത്തമോദാൽ. വൃ.

ജംഭാരിതുല്യനരചൻ ധിഷണോജ്ജ്വലൻ പൊ-
ന്നമ്പാരിയാണ്ടു ഘനവാരണമേറി മോദാൽ
വൻപാടവത്തൊടമരും സുമനോഗണങ്ങ-
ളെമ്പാടെടുഴും സഭയിലങ്ങനെ ചെന്നു ചേൎന്നു. വൃ.

മാന്യാ കൂട്ടി മഹീനായകകുലവരനെ-
    ഡ്വാൎഡ്ഢഹോ! ജീ സിയെസ്സു
സ്ഥാനാം തൻപ്രാതിനിധ്യം കലരുമരിയവൈ-
    സ്രോയികൎസ്സൻ മുഖേന

ആതിഥ്യം സ്വീകരിച്ചാ ക്ഷിതിപതിസവിധേ
മൂന്നു നാൾ വാണു പിന്നെ
പ്രീതിപ്രാചുര്യഭാരാന്വിതമതുവഴി വൈ-
ക്കത്തുവന്നെത്തി വേഗാൽ. ൯൦

പുരഹരപദപത്മം വന്ദനം ചെയ്തുടൻ തൻ-
പുരവരമതിലെത്തീട്ടാസ്ഥയോടൊത്തു പിന്നെ
നിരുപമകൃപയാലുന്നോരു പൂർണ്ണത്രയീശൻ-
തിരുവടിയെ നമിച്ചാൻ പെരുമാപ്പാർത്ഥിവേന്ദ്രൻ. ൯൧

വീര്യാന്വിതം വിനയമൊത്തു മുറയ്ക്കു രാജ്യ-
കാര്യാദി സർവ്വമഴകോടു ഭരിച്ചു വീണ്ടും
സൂര്യാന്വവായകലശാംബുധിപൂർണ്ണചന്ദ്ര-
നാര്യാശയൻ നൃപശിഖാമണി വാണു മോദാൽ. ൯൨

താനന്നു സൽകൃതി ചെയ്തതോർത്തു കുതുകാ-
ലഞ്ചാതെ വഞ്ചീശ്വരൻ-
തന്നേ സ്നേഹയുതം ക്ഷണിച്ചു മതിമാൻ
ശ്രീമാടഭൂമീശ്വരൻ
തദ്ദേശത്തു വരുത്തിയൻപൊടഥ സൽ-
ക്കാരങ്ങൾ ചെയ്താദരാൽ
മുന്നേതിൽപ്പരമേററി മൂലനൃവര-
ന്മാരതാരിൽ മുദാ മഹാൻ. ൯൩

അനുപമഗുണനാകും മൂലഭൂപാലകൻ ത-
ന്നനുചരസഹിതം സന്തുഷ്ടനായ്പ്പോയ ശേഷം
മനുകലവരനാകും മാടഭൂപൻ മുറയ്ക്ക-
ങ്ങനുദിനമഴകിൽത്തൻ ധാത്രിയെക്കാത്തു പാർത്താൻ. ൯൪

ഭൂമാർഗ്ഗമായ്ത്തടികൾ കേററിയിറക്കി വിൽക്കാൻ
താൻ മാർഗ്ഗമാക്കി നിജരാജ്യമതിൽ ധരേശൻ
സാന്മാർഗ്ഗികത്വമെഴുമീ ധരണീശമൌലി-
താന്മാർഗ്ഗദർശിയിതിനിൻഡ്യയിലെന്തു ദൃഷ്ടം. ൯൫

കണ്ടങ്ങളും പുരയിടങ്ങളുമാകമാനം
കണ്ടളന്നെഴുതിനിരചൻ പല ചട്ടമെല്ലാം
ഉണ്ടാക്കിയങ്ങനെ നടത്തി മുഖ്യ രാജ്യ-
ത്തുണ്ടാക്കിടുന്ന മുതലൻപൊടു മുൻപിലേക്കാൾ. ൯൬

സൎവ്വജ്ഞനാം നൃപതി നീതി നടത്തിടുമ്പോൾ
സൎവ്വത്ര ഭൃതിയുയരുന്നതിലെന്തു ചിത്രം?
ഗൎവ്വാരപാരമുയരുന്നു തദീയരാജ്യേ
സൎവ്വൎക്കുമങ്ങനെ വിനീതിയതേ വിചിത്രം. ൯൭

മുന്നം താൻതന്നെ പാൎത്താൽപ്പുകഴധികമെഴും
രാജപട്ടാഭിരാമൻ
പിന്നെന്തിന്നന്യനിപ്പോളൊരു സചിവനതാ-
യുള്ള പട്ടാഭിരാമൻ
എന്നേവം ചിന്തചെയ്യും നൃപമണി പുനരാ-
റന്ത! തൻമന്ത്രിയെത്താൻ
തന്നെ സൽക്കാരപൂൎവ്വം സരസമിവിടെനി-
ന്നാസ്ഥയാ യാത്രയാക്കി. ൯൮

മാനമെഴുന്നൊരു മിസ്റ്റർ
ബാനാജിക്കാ പ്രധാനസചിവന്റാ
സ്ഥാനമൊടൊത്തു നരശേഖര-
ന്നനുമതമന്യേ കൊടുത്തു തീട്ടൂരം. ൯൯

ആ മന്ത്രീന്ദ്രനൊടൊത്തു ചേൎന്നു സുഗുണം
മെത്തുന്നൊരത്തമ്പുരാൻ
ക്ഷേമം തൻപ്രജകൾക്കരുളിപ്പൊരു പരി-
ഷ്കാരങ്ങളോരോതരം
ഈ മന്നിങ്കലനല്പമോദസഹിതം
പേൎത്തും വരുത്തീടുവാൻ
കാമത്തോടു പരിശ്രമങ്ങൾ പലതും
ചെയ്യുന്നിതിന്നാം സദാ. ൧൦൦

ഏവമ്പാരിച്ചെപ്പൊഴും സൽഗ്ഗുണഗണമഖിലം
പൂണ്ടു ഭൂവാണിടുന്നോ-
രീ വൻപൻ തമ്പുരാൻ താൻ പ്രജകളിലിഹ കൂ-
റാണ്ടു നൂറാണ്ടിവണ്ണം
ഭൂവൻപിൽക്കാത്തു പാർത്തിടണമതിന്നു കടാ-
ക്ഷിച്ചു രക്ഷിച്ചു നിത്യം
ദേവൻ പൂർണ്ണത്രയീശൻ തിരുവടിയരുളീ-
ടട്ടെ സായൂജ്യസൌഖ്യം. ൧൦൧

ശുഭം.



